

ഡോ. കെ. രാമചന്ദ്രൻ നായർ

# ഭാഷാശുദ്ധിയുടെ പ്രശ്നങ്ങൾ



**1820**-ൽ വില്യം കോബററ് എന്ന വൈയാകരണൻ ഇംഗ്ളീഷു ഭാഷയ്ക്ക് ഒരു വ്യാകരണം രചിക്കാനൊരുങ്ങിയപ്പോൾ അതിന് അടിസ്ഥാനമായി തിരഞ്ഞെടുത്ത മുഖ്യ രേഖ ബ്രിട്ടീഷ് രാജാവ് പാർലമെൻറിൽ ചെയ്ത പ്രഭാഷണമായിരുന്നു. ഇന്നിപ്പോൾ രാജാക്കന്മാരുടെ കാലം കഴിഞ്ഞിരിക്കുന്നതുകൊണ്ടു വ്യാകരണരചനയ്ക്കായി രാജകീയ പ്രഭാഷണങ്ങൾ തേടിപ്പോകാൻ വൈയാകരണന്മാർക്ക് വയ്യാതായിട്ടുണ്ട്. ജനാധിപത്യ യുഗത്തിൽ അവയുടെ സ്ഥാനത്തു പകരം വന്നിരിക്കുന്നത് ബഹുജന മാധ്യമങ്ങളാണ്—വർത്തമാനപ്പത്രങ്ങളും റേഡിയോയും ടെലിവിഷനും മററും. പണ്ടത്തെ രാജകീയ പ്രമാദങ്ങളുടെ സ്ഥാനത്ത് ഇന്ന് വൈയാകരണനെ ബുദ്ധിമുട്ടിക്കുന്നത് ത്വരിതമായ വാർത്താനിവേദനത്തിൽ മാത്രം ശ്രദ്ധിക്കുന്ന ഈ മാധ്യമങ്ങൾ സമൃദ്ധമായി പ്രചരിപ്പിക്കുന്ന ജനകീയ പ്രമാദങ്ങളാണ്. ആദ്യത്തേതിൻെറ വ്യാപനമണ്ഡലം ഏറിയ കൂറും ഭരണകൂടത്തിൻെറ പരിമിതമായ ചുററുവട്ടത്തിനുള്ളിൽ ഒതുങ്ങിനിന്നിരുന്നപ്പോൾ, ഇവയുടേതാകട്ടെ, എങ്ങുചെന്ന് അവസാനിക്കുമെന്ന് തിട്ടപ്പെടുത്താൻ വഴിയൊന്നുമില്ല. സ്വാഭാവികമായും ഭാഷാശുദ്ധിയിൽ താല്പര്യമുള്ളയാളുകളെ വിഷമിപ്പിക്കുന്ന ഒരു അവസ്ഥാവിശേഷമാണിത്.

പുറമേ, താത്ത്വികമായ മറെറാരു പ്രശ്നം കൂടി ഉന്നയിക്കപ്പെടാറുണ്ട്. വാസ്തവത്തിൽ ഭാഷാശുദ്ധി എന്നൊന്നുണ്ടോ? പ്രചാരലുപ്തമായ ഒരു മൃതഭാഷയെ സംബന്ധിച്ചാണെങ്കിൽ അത്തരമൊരു ശുദ്ധിയെപ്പററി സങ്കല്പിക്കാവുന്നതാണ്. പക്ഷേ, അതാണോ ഒരു ജീവദ് ഭാഷയുടെ കഥ? അത് സതത വികസ്വരമാണ്; സതത പരിണാമിയാണ്. പർവതസ്രോതസ്സുകളുടെ ഹിമവിശുദ്ധിയിൽ നിന്ന് ഒഴുകിയെത്തുന്ന നദി വഴിയിലൊത്തുചേരുന്ന പോഷകനദികളിൽ നിന്നും തീരപ്രദേശത്തുള്ള ജനപദങ്ങളിൽ നിന്നും വന്നടിയുന്ന ചെളിയും ചണ്ടിയും ഉൾക്കൊണ്ട് മലിനമാകുന്നതുപോലെ, ഒരു ജീവദ്ഭാഷ അതിൻെറ ദൈനന്ദിന സമ്പർക്കവ്യവഹാരങ്ങൾ വഴി ഒട്ടേറെ അശുദ്ധമാകുന്നു. ആ അശുദ്ധി വളർച്ചയ്ക്ക് അനിവാര്യമാണ്. അതാണ് വളർച്ചയുടെ തോതു നിർണ്ണയിക്കുന്നത് എന്നുപോലും പറയാം. വൈയാകരണന് ആ വളർച്ചയുടെ പിന്നാലെ പോകാനേ കഴിയൂ; ആ വളർച്ചയെ ആസ്പദമാക്കി തൻെറ സൂത്രവും വൃത്തിയും അയാൾ തുടരെത്തുടരെ തിരുത്തിയെഴുതിക്കൊണ്ടേയിരിക്കണം. അതുതന്നെയാണ് നിഘണ്ടുകാരൻെറയും തലയിലെഴുത്ത്. അയാൾ തൻെറ നിഘണ്ടുവിൽ എന്നും പുതിയ പുതിയ പദങ്ങൾ ഉൾക്കൊള്ളിച്ചുകൊണ്ടേയിരിക്കണം; പഴയ പദങ്ങളുടെ പുതിയ പുതിയ അർത്ഥകല്പനകൾ തുടരെത്തുടരെ കൂട്ടിച്ചേർത്തുകൊണ്ടേയിരിക്കണം. കാലഹരണദോഷം വ്യാകരണത്തിൻെറയും നിഘണ്ടുവിൻെറയും മാറാശാപമാണ്.

വസ്തുതകൾ ഇതായിരിക്കെ, ഭാഷാശുദ്ധിയെപ്പററി തലപുകഞ്ഞാലോചിക്കാൻ പത്രപ്രവർത്തകനോ, വൈയാകരണനോ, നിഘണ്ടുകാരനോ മെനക്കെടുകയില്ലെന്നു വ്യക്തം. പിന്നെയാരാണ് ആ ചുമതല ഏറെറടുക്കേണ്ടത്? ഭാഷാധ്യാപകൻ തന്നെ—സ്കൂളുകളിലും, കോളേജുകളിലും കുട്ടികളെ ഭാഷ പഠിപ്പിക്കുന്ന അധ്യാപകൻ. നിലവിലുള്ള നിയമങ്ങളുടെ അടിസ്ഥാനത്തിൽ തെററും ശരിയും വേർതിരിച്ചു പറഞ്ഞുകൊടുക്കേണ്ട ഉത്തരവാദിത്വം അയാൾക്കാണ്. ഭാഷാവ്യാപാരത്തെ സംബന്ധിച്ച സൃഷ്ടിസ്ഥിതി സംഹാരങ്ങളിൽ പത്രപ്രവർത്തകൻ സംഹാരവും വൈയാകരണൻ സൃഷ്ടിയും ഏറെറടുക്കുമ്പോൾ ഭാഷാധ്യാപകൻ സ്ഥിതിയുടെ ആളാണ്. ഭാഷയുടെ മാനകരൂപത്തിന് കഴിയുന്നത്ര പോറലേല്ക്കാതെ സംരക്ഷിക്കുകയാണ് അയാളുടെ ലക്ഷ്യം. അക്ഷരപ്പിഴ മുതൽ ശൈലീഭംഗം വരെ പരന്നുകിടക്കുന്ന തെററുകളുടെ വിസ്തൃതമായ വിഹാരമേഖല അയാളുടെ സശ്രദ്ധമായ നിരീക്ഷണങ്ങൾക്കും, വിട്ടുവീഴ്ചയ്ക്കു വഴങ്ങാത്ത തിരുത്തലുകൾക്കും നിരന്തരം വിഷയമായിക്കൊണ്ടേയിരിക്കണം. ഇന്നത്തെ തെററുകൾ നാളത്തെ ശരികളായെന്നുവരാം. പക്ഷേ തെററു തെററായി നിലനില്ക്കുന്നിടത്തോളം കാലം അതിനെതിരായി ജാഗ്രത പുലർത്തിയേ പററൂ. അതാണ് ഭാഷാധ്യാപകൻെറ ദൗത്യം. ആ ദൗത്യം അതിസമർത്ഥമായി നിർവഹിക്കുന്ന പുസ്തകമാണ് അടുത്തകാലത്ത് പുറത്തിറങ്ങിയ, പന്മന രാമചന്ദ്രൻ നായരുടെ 'തെററില്ലാത്ത മലയാളം.'



പന്മന രാമചന്ദ്രൻനായർ

തെററില്ലാത്ത മലയാളം
ഗ്രന്ഥകർത്താവ്: പന്മന രാമചന്ദ്രൻ നായർ
വിതരണം: നാഷണൽ ബുക്ക് സ്ററാൾ, കോട്ടയം
വില: 27 രൂപ




പക്ഷേ, ഈ പുസ്തകത്തിൽ പ്രകടമാകുന്ന മട്ടിൽ ആത്മാർത്ഥതയോടെ ആ ദൗത്യം ഏറെറടുത്തു നിറവേററുന്നവർ എത്ര പേരുണ്ട് നമ്മുടെ ഭാഷാധ്യാപകരുടെയിടയിൽ? കഴിവുകേടുകൊണ്ടോ, മനഃപൂർവമായ അശ്രദ്ധകൊണ്ടോ ഇക്കാര്യത്തിൽ വീഴ്ച വരുത്തുന്നവരാണ് അവരിൽ പലരും. 'ഷ'കാരം ഉച്ചരിക്കാൻ കഴിവില്ലാത്ത ഒരു പ്രൈമറി സ്കൂൾ അധ്യാപകൻെറ കഥ പന്മന വിവരിക്കുന്നുണ്ട്. അദ്ദേഹത്തിൻെറ നാക്കിൽ 'ഷ' 'ഴ'യായിപ്പോകും. എങ്കിലും 'പുഷ്പം' 'പുഷ്പ'മായിത്തന്നെ ഉച്ചരിക്കുന്ന നമ്പൂരിക്കുട്ടിയെ തല്ലാതിരിക്കാനുള്ള വിവേകം അദ്ദേഹത്തിനുണ്ട്; ഒപ്പം തൻെറ കഴിവുകേട് ഏററുപറയാനുള്ള വൈമനസ്യവും. അതുകൊണ്ട് അദ്ദേഹം പറയുന്നു: 'പുല്പ്പം' എന്ന് ആരും പറയരുത്. അതു തെററ്. 'പുഴ്പ്പം' എന്നുവേണം പറയാൻ. പിന്നെ—ആ നമ്പൂരിക്കുട്ടി പറയും പോലെയും പറയാം ''ഈ പ്രൈമറി അധ്യാപകനോട് നമുക്ക് സഹതാപമേ തോന്നൂ. പക്ഷേ സർവകലാശാല പരീക്ഷകൾക്ക് ചോദ്യക്കടലാസ്സുകൾ തയ്യാറാക്കുന്ന കോളേജധ്യാപകൻെറ കാര്യമോ? പ്രീഡിഗ്രി പരീക്ഷയുടെ രണ്ടു ചോദ്യക്കടലാസ്സുകൾ പന്മന പരിശോധിച്ചു. ഒന്നിൽ തെററിൻെറ എണ്ണം മുപ്പത്തിയഞ്ച്; മററതിൽ ഇരുപത്തിരണ്ടു മാത്രം! ഇങ്ങനെ

(ശേഷം 49-ാം പേജിൽ)

785



പ്രേമേന്ദ്ര മിത്ര

കഥകളും അദ്ദേഹം എഴുതാറുണ്ട്. ആ വിധത്തിലൊരു കഥയാണ് അദ്ദേഹത്തിന്റെ 'തലമുറകൾ' എന്നത്. (നവയുഗം വാർഷികപ്പതിപ്പ്) സംഭവങ്ങൾ കാര്യകാരണബന്ധത്തോടുകൂടി അടിക്കടി നിരത്തി ഒരു ഘടനയുടെ പ്രതീതി ജനിപ്പിക്കുന്ന കഥകളാണ് അദ്ദേഹത്തിന്റേത്. 'തലമുറകളും' വിഭിന്നമല്ല. എങ്കിലും ഇടയ്ക്കിടയ്ക്കു ഗതാവലോകനകലാസങ്കേതം പ്രയോഗിച്ചിരിക്കുന്നു. വീട്ടുജോലിക്ക് ഒരുപെണ്ണിനെ ഗൃഹനായകൻ കൊണ്ടുവരുന്നതു തൊട്ടു കഥ തുടങ്ങുന്നു. അവളെ വീട്ടിൽ കൊണ്ടുവന്നു കഴിഞ്ഞപ്പോൾ അയാളുടെ ചിന്ത ഭൂതകാലത്തേക്കു തിരിയുന്നു. നാരായണി എന്ന വേലക്കാരിക്കു ശേഷം ഭാഗി എന്ന വേലക്കാരി. ഭാഗിയെ അന്നു ബാലനായിരുന്ന അയാൾ പ്രാപിക്കാൻ ശ്രമിച്ചതിന്റെ കഥ. പിന്നീട് അവൾ അപ്രത്യക്ഷയായതിന്റെ കഥ. പുതിയ വേലക്കാരിയിൽ ഗൃഹനായികയ്ക്കു അസംതൃപ്തി. ഒട്ടൊക്കെ ആഖ്യാനപാടവത്തോടെ അഷ്ടമൂർത്തി കഥ പറഞ്ഞിട്ടുണ്ട്. പക്ഷേ, ഗൃഹനായകനിലോ ഗൃഹനായികയിലോ പുതുതായി എത്തിയ പരിചാരികയിലോ വായനക്കാർക്ക് ഒരു താൽപര്യവും തോന്നുന്നില്ല. അതിനാൽ കലയുടെ ധർമ്മം ഇതിനില്ല.

## ചോദ്യം, ഉത്തരം

''പ്രായം കൂടുന്തോറും?''

''മെഡിക്കൽ ബുക്ക്സ് കൂടുതൽ കൂടുതൽ വായിക്കും. എനിക്കു മരണഭയമില്ലാത്തതുകൊണ്ട് ഞാൻ ഫിക്ഷൻ കൂടുതൽ കൂടുതലായി വായിക്കുന്നു.''

''കണ്ണാടിയുടെ തുണ്ടുകൾ വച്ചുപിടിപ്പിച്ച ഉടുപ്പുകൾ ഇട്ടു നടക്കുന്ന പെൺകുട്ടികളെക്കുറിച്ച് നിങ്ങൾക്ക് എന്താണ് അഭിപ്രായം?''

''എനിക്കൊരു അഭിപ്രായവുമില്ല. സായ്പ് ഇതു മുൻകൂട്ടിക്കണ്ട് അയാളുടെ ഭാഷയിൽ ഒരുവാക്ക് ഉണ്ടാക്കിയിട്ടുണ്ട്; ridiculous.

''ഡോക്ടർമാർ ചെയ്യുന്ന വലിയ ദ്രോഹമെന്താണ്?''

''രോഗികൾ കൂട്ടംകൂടി കാത്തിരിക്കുന്നിടത്ത് ഒരു ഫാനെങ്കിലും വയ്ക്കാത്തത്. ചൂടു സഹിക്കാം. കൊതുകുകടി സഹിക്കാനാവില്ല.''

''മലയാളം സംസാരിക്കുന്നവരിൽ ഏററവും വലിയ വാഗ്മി ആര്?''

''ഞാൻ കേട്ടിട്ടുള്ളവരിൽ വച്ച് മന്നത്തു പദ്മനാഭൻ.''

''നിങ്ങൾക്കറിയാവുന്ന കവികളിൽ ഏററവും ശുദ്ധമായ ഹൃദയം ആർക്ക്?''

''എം.പി. അപ്പൻസാറിന്.''

''നിങ്ങളുടെ ഏററവും വലിയ സ്നേഹിതന്മാർ നായർവർഗ്ഗത്തിൽ പെടുന്നവരല്ലേ?''

''അല്ല. മുസ്ലിം വർഗ്ഗത്തിൽ പെട്ടവർ. അലിക്കുട്ടി (മലപ്പുറത്ത് അദ്ദേഹം ഹോമിയോ ഡോക്ടറാണ്.) അയൂബ്. (പോസ്ററ്മാൻ ആയിരുന്നു. മരിച്ചുപോയി.) ഡോക്ടർ സി.കെ. കരിം എന്റെ സുഹൃത്തായിരുന്നു. ഇപ്പോഴുമതേ. പക്ഷേ, തമ്മിൽ കാണാറില്ല.''

''ഒരു ഉപദേശം തരൂ. സ്ത്രീയോട് എങ്ങനെ പെരുമാറണം?''

''ഇങ്ങോട്ടു നോക്കി അവൾ പുഞ്ചിരി തൂകിയാൽ മുപ്പത്തിരണ്ടു പല്ലും കാണിച്ച് അങ്ങോട്ടു ചിരിച്ചേക്കു. അവൾ ചിരിക്കാതെ നിങ്ങൾ അങ്ങോട്ടു കയറിച്ചിരിച്ചാൽ തലവെട്ടിക്കൽ ഉണ്ടാകും. അതു ആട്ടുന്നതിനോ തുപ്പുന്നതിനോ സദൃശമാണുതാനും.''

''ഭർത്താവിന്റെ കൂടെവരുമ്പോൾ അയാളുടെ ഭാര്യ എന്നോടു ചിരിച്ചു സംസാരിക്കുന്നു. അയാളില്ലാതെ ഒററയ്ക്കു വരുമ്പോൾ അവൾ എന്നെക്കണ്ടില്ലെന്നു നടിക്കുന്നു. എന്താ ഇത്?''

''നിങ്ങളെ ആ സ്ത്രീ നല്ലപോലെ മനസ്സിലാക്കിയിരിക്കുന്നു എന്നു ധരിച്ചാൽ മതി.''

''എന്റെ നാട്ടിൽ നല്ല പുൽത്തകിടികൾ ധാരാളം. വരുന്നോ മേയാൻ.''

''വേലിക്കെട്ടുകളില്ലെങ്കിൽ വരാം. പ്രായം കൂടിയതുകൊണ്ട് അവ ചാടിക്കടക്കാൻ വയ്യ.''

## പുതിയ പുസ്തകം

റീനയും പ്രീതിഷ്നന്ദിയും ചേർന്ന് ബംഗാളിയിൽനിന്ന് ഇംഗ്ളീഷിലേക്കു തർജ്ജമചെയ്ത Snake and other stories എന്ന കഥാസമാഹാരം വായിക്കുന്നതുവരെ അതിന്റെ കർത്താവായ പ്രേമേന്ദ്ര മിത്രയെക്കുറിച്ച് എനിക്കൊന്നുമറിഞ്ഞുകൂടായിരുന്നു. വായിച്ചതിനുശേഷവും കഥകളെക്കുറിച്ചല്ലാതെ കഥാകാരനെപ്പററി ഒരു വിവരവുമില്ല. അതുകൊണ്ട് പുസ്തകത്തിന്റെ ഡസ്ററ് ജ്യാക്കററിലുള്ളതു പകർത്താൻ വായനക്കാരുടെ സദയാനുമതി ഞാൻ തേടുന്നു. പ്രേമേന്ദ്ര മിത്ര (1904—1988) ബംഗാളി സാഹിത്യത്തിലെ പുതിയ പ്രസ്ഥാനത്തിന്റെ ഉദ്ഘോഷകനാണ്. രവീന്ദ്രനാഥ ടാഗോറിന്റെ അനന്യസാധാരണമായ സ്വാധീനശക്തിയെ വെല്ലുവിളിച്ച ആളാണ് അദ്ദേഹം. ബംഗാളിയിൽ 'കല്ലോൽ' എന്നു വിളിക്കുന്ന പ്രക്ഷുബ്ധമായ കാലയളവിലെ പ്രമുഖ സാഹിത്യകാരനാണ് അദ്ദേഹം. സാഹിത്യഅക്കാദമി അവാർഡും (1953) സോവിയററ് ലാൻഡ് അവാർഡും (1975) നേടിയ പ്രേമേന്ദ്ര മിത്രയെ സർക്കാർ 'പദ്മശ്രീ' നല്കി ബഹുമാനിച്ചു.

സാധാരണമായ ഇന്ത്യൻ കഥകളിൽനിന്നു തീർച്ചയായും അദ്ദേഹത്തിന്റെ കഥകൾ വിഭിന്നങ്ങളാണ്. ടാഗോറിന്റെ സ്വാധീനശക്തിയെ പ്രേമേന്ദ്ര മിത്ര വെല്ലുവിളിച്ചെങ്കിലും ആ മഹാകവിയുടെ കഥകൾക്കുള്ള കാവ്യാത്മക സൗന്ദര്യത്തെ അതിശയിക്കുന്ന കഥകളെഴുതാൻ അദ്ദേഹത്തിനു കഴിഞ്ഞിട്ടില്ല. സത്യമതാണെങ്കിലും പാരായണയോഗ്യങ്ങളായ കഥകൾതന്നെ അദ്ദേഹത്തിന്റേത്.

ഗ്രന്ഥത്തിന്റെ പേരുള്ള കഥതന്നെ നോക്കാം. ഉമയും ഉമേശും ദമ്പതികൾ. രംഗയും അവളുടെ ഭർത്താവും അടുത്ത വീട്ടിലുള്ളവർ. രംഗയുടെ ഭർത്താവ് രോഗിയാണ്. എങ്കിലും അയാൾ ജീവിച്ചിരിക്കേണ്ടത് രംഗയുടെ ആവശ്യകതയാണ്. കാരണം അവളും ഉമേശും തമ്മിലുള്ള ലൈംഗികബന്ധമാണ്. അതു പുലർത്തിക്കൊണ്ടു പോകാനാണ് രംഗ മുൻകൈയെടുത്ത് ഉമേശിനെക്കൊണ്ടു ഉമയെ വിവാഹം കഴിപ്പിച്ചതും. ഒരുദിവസം ഉമേശും രംഗയും തമ്മിലുള്ള രഹസ്യബന്ധം ഉമ കണ്ടു. നേരത്തേ അവളുടെ ഹൃദയത്തിൽ തലയുയർത്തിയ പാമ്പിന്റെ രൂപത്തിന് അതോടെ വ്യക്തമായ രൂപമുണ്ടായി. തേനെടുക്കാൻ സ്റേറാർ റൂമിലേക്കു വന്ന രംഗയോടു ഉമ പറഞ്ഞു:- ''നില്ക്കൂ. നിനക്കതു



കണ്ടുപിടിക്കാനൊക്കുകയില്ല. ഞാൻ നോക്കാം.'' രംഗ പറഞ്ഞു:- ''വേണ്ട. നീ വരരുത്. മുറിക്കകത്തു പാമ്പുണ്ട്. അതിനെ ആദ്യമായി കൊല്ലണം.'' പാമ്പ് ഉണ്ടെങ്കിൽ രംഗ തേൻ നോക്കിയെടുക്കട്ടെ എന്നായി ഉമ. ധ്വന്യാത്മകമായ കഥയാണിത്. ദുശ്ശങ്കയുടെ പാമ്പിനെ നിലനിറുത്തിക്കൊണ്ട് വ്യഭിചാരത്തിന്റെ തേൻ ആസ്വദിക്കുകയാണു രംഗ. പ്രേമേന്ദ്ര മിത്രയുടെ ചില കഥകളൊഴിച്ചാൽ ശേഷമുള്ളവയെല്ലാം ഇതുപോലെ കലാത്മകങ്ങളാണ്. നമ്മുടെ കഥാകാരന്മാരായ തകഴി, കേശവദേവ്, ബഷീർ, കാരൂർ, പൊറെറക്കാട്ട്, ഉറൂബ്, എം.ടി. വാസുദേവൻനായർ ഇവരെക്കാൾ പ്രതിഭാശാലിയാണു പ്രേമേന്ദ്ര മിത്രയെന്നു പറയാവുന്നതല്ല. എങ്കിലും അവരുടേതിൽനിന്നു വിഭിന്നമായ കാഴ്ചപ്പാട് അദ്ദേഹത്തിനുണ്ട്. ഇംഗ്ലീഷിൽ psycho-narration എന്നു വിളിക്കുന്ന ആഖ്യാനരീതി അദ്ദേഹത്തിന്റെ കഥകളിൽ കാണാം.

## നിരീക്ഷണങ്ങൾ

പബ്ലിക് സർവീസ് കമ്മിഷൻ അംഗമായിരുന്ന ഒരു മാന്യനോട് ഒരാൾ പറഞ്ഞു:- ''അങ്ങയെ 'ഇന്നാര്' ചീത്ത പറഞ്ഞു നടക്കുന്നു?'' അപ്പോൾ അദ്ദേഹം മറുപടി നല്കി:- ''അങ്ങനെ വരാൻ ഇടയില്ലല്ലോ. ഞാൻ അയാൾക്ക് ഒരു ഉപകാരവും ചെയ്തിട്ടില്ലല്ലോ.'' അദ്ദേഹം പറഞ്ഞത് സാർവലൗകികസത്യമാണ്. ഉപകാരം ചെയ്തോ, എങ്കിൽ ചീത്ത കേട്ടതുതന്നെ. എന്താവാം ഇതിനു കാരണം? ഉപകർത്താവ് നന്മയുടെ പേരിൽ ഉപകാരം ചെയ്യുമ്പോൾ അതു സ്വീകരിക്കുന്നവൻ അല്പം ദുർബ്ബലനായിത്തീരുന്നു. അയാൾ എല്ലാവിധത്തിലും ശക്തനായിരിക്കാം. എന്നാലും ഉപകാരം സ്വീകരിക്കുമ്പോൾ ആ ശക്തിക്ക് അടിയേല്ക്കുകയാണ്. അടിയേററു കഴിഞ്ഞാൽ ഉപകർത്താവിനോടു പ്രതികാരം ചെയ്യാൻ നിർബദ്ധനാവും. സ്വന്തം കാര്യം പറയാം. എന്റെ ആത്മാഭിമാനത്തിനു ക്ഷതം പററത്തക്കവിധത്തിൽ ഞാനൊരാളിന് ഒരു ഉപകാരം ചെയ്തു. മറെറാരാളും ചെയ്യാത്ത ഉപകാരം. പക്ഷേ, അന്നുമുതൽ അദ്ദേഹം എന്നെ പുലഭ്യം പറയുകയാണ്. പത്രങ്ങളായ പത്രങ്ങളിലൊക്കെ, വാരികകളായ വാരികകളിലൊക്കെ എന്നെ ആക്ഷേപിച്ച് എഴുതുന്നു. ലോകത്തിന്റെ സ്വഭാവമിതാണ്; ജീവിതം ഇങ്ങനെയാണ് എന്നു മാത്രം നമ്മൾ സമാധാനിച്ചാൽ മതി ഇത്തരം ദുഷ്ടന്മാരുടെ പ്രവർത്തനങ്ങൾ കാണുമ്പോൾ.

2. ഫിലിപ്പ് എം. പ്രസാദിനെ ചിലപ്പോൾ ഞാൻ കാണാറുണ്ട്. പല കാര്യങ്ങളെക്കുറിച്ചും സംസാരിക്കാറുണ്ട്. ആത്മീയങ്ങളായ കാര്യങ്ങളെക്കുറിച്ചു മാത്രം സംസാരിക്കുന്ന അദ്ദേഹത്തോടു എനിക്ക് അഭിപ്രായവ്യത്യാസം വരേണ്ടതില്ല. ഒരിക്കൽ മലയാള നോവൽ സാഹിത്യത്തെപ്പററി ഫിലിപ്പ് എം. പ്രസാദ് ബുദ്ധിദ്യോതകമായി പലതും പറഞ്ഞു. കൂട്ടത്തിൽ ഇങ്ങനെയും. ''കാക്കനാടന്റെ 'ഉഷ്ണമേഖല' എന്ന നോവൽ മനോഹരമാണ്. അത് എന്നെ ആകർഷിച്ചു.'' എനിക്ക് അദ്ദേഹത്തോടു യോജിക്കാൻ പ്രയാസമുണ്ടായില്ല. നല്ല നോവൽതന്നെയാണ് 'ഉഷ്ണമേഖല'.

3. പി. കുഞ്ഞിരാമൻനായരും ജി. ശങ്കരക്കുറുപ്പും ജീവിച്ചിരുന്ന കാലത്ത് ചേതോഹരമായ മലയാളം എഴുതുന്ന ഒരു സമുന്നതൻ കുഞ്ഞിരാമൻനായരെ മഹാകവിയെന്നു തൊടുത്തിന് അഞ്ഞൂറുവട്ടം വിളിച്ചു. അദ്ദേഹത്തിന്റെ കവിതയ്ക്കു തുളസിപ്പൂവിന്റെ മണമുണ്ടെന്നു നാടൊട്ടുക്കു പ്രസംഗിച്ചു നടന്നു. പി. കുഞ്ഞിരാമൻനായർ വലിയ കവിതന്നെ. സംശയമില്ല. പക്ഷേ, ശങ്കരക്കുറുപ്പ് എന്ന പേരുപോലും പറയാതെ, പറയേണ്ടതായി വന്നാൽ ഒരുവാക്കുപോലും സ്തുതിയായി വരാതെ 'പി'യെ വാഴ്ത്തിയത് ശങ്കരക്കുറുപ്പിനോടുള്ള വ്യക്തിശത്രുതയാൽ ആയിരുന്നു. Cosmic vision—ജഗത്സംബന്ധീയമായ ദർശനമുള്ള കവിയെന്ന നിലയിൽ ജി. ശങ്കരക്കുറുപ്പ് അസദൃശനാണ്. വ്യക്തിവിരോധംകൊണ്ട് നമ്മുടെ നിരൂപണസാഹിത്യം കലുഷമാണ്. ഇപ്പോഴും അങ്ങനെതന്നെ.



കാഫ്ക

## വൈലോപ്പിള്ളിയും എം.കെ. ഗംഗാധരനും

''നാല്പതുകളുടെ തുടക്കത്തിൽ മഹാകവി വൈലോപ്പിള്ളി എഴുതിയ കവിതയാണ് 'മന്ത്രവാദി'. മലയാളത്തിലെ ആദ്യത്തെ നിഹിലിസ്ററ് കാവ്യമായ 'പാടുന്ന പിശാച്' എഴുതാൻ ചങ്ങമ്പുഴയ്ക്കു പ്രചോദകമായത് 'മന്ത്രവാദി'യാണെന്നു വൈലോപ്പിള്ളി കരുതിയിരുന്നു. ഈ കവിത, സമാഹാരങ്ങളിലൊന്നും എന്തുകൊണ്ടോ വൈലോപ്പിള്ളി ഉൾപ്പെടുത്തിയതുമില്ല. അതുകൊണ്ടുതന്നെ 'മന്ത്രവാദി' വായനക്കാർക്ക് ഒരു പുതു കവിതയായി അനുഭവപ്പെടുമെന്നാണ് ഞങ്ങളുടെ പ്രതീക്ഷ.''—ഈ പത്രാധിപക്കുറിപ്പോടുകൂടി ദേശാഭിമാനി ഓണം വിശേഷാൽ പ്രതിയിൽ പ്രസിദ്ധപ്പെടുത്തിയ 'മന്ത്രവാദി' എന്ന കാവ്യം കൗതുകത്തോടെയാണ് ഞാൻ വായിച്ചത്. ഇതുവരെ പ്രകാശിപ്പിക്കപ്പെടാത്ത ഈ കാവ്യം ബഹുജനമദ്ധ്യത്തിൽ കൊണ്ടുവന്ന ദേശാഭിമാനിയുടെ പത്രാധിപർ കേരളീയരുടെ അഭിനന്ദനം അർഹിക്കുന്നു; അതോടൊപ്പം കൃതജ്ഞതയും.

''ഓടക്കുഴലൂതിശ്ശീലിച്ചു പോന്ന'' ഒരു ഗായകൻ ഗാനംകൊണ്ടു പ്രയോജനമില്ലെന്നു കണ്ട് മന്ത്രവാദിയായി മാറി ചൂരൽകൊണ്ടു ബാധയുള്ളവരെ അടിക്കുന്നതാണ് കാവ്യത്തിലെ പ്രധാന പ്രമേയം. പിന്നീടുള്ള ദുരന്തവും പ്രതിപാദ്യവിഷയമായി ബ്ഭവിക്കുന്നു. 'പാടുന്ന പിശാചി'ലെ നൈഇലിസത്തിന് (nihilism) പ്രചോദനം നല്കിയത് 'മന്ത്രവാദി'യാണെന്ന വൈലോപ്പിള്ളിയുടെ തോന്നൽ വെറും തോന്നൽ മാത്രമാണ് എന്നതിരിക്കട്ടെ. കവിതാഹൃദയത്തിന്റെ സ്പന്ദം വൈലോപ്പിള്ളിയുടെ ഈ കാവ്യത്തിൽ അങ്ങിങ്ങായി ഉണ്ടെന്നുള്ളത് ആശ്വാസദായകമത്രേ.

ഇരവിലും കുന്നുകൾ നിന്നു മേയും
മരതകക്കുന്നുകൾ തോളുരുമ്മി
ഇളയ കാട്ടാനതൻ കാതിനാൽത്തെ-
ല്ലിളകിടും കാടുകൾ ചൂഴ്ന്നുതിങ്ങി
പുകഴുമിത്താഴ്‌വര തന്നിലല്ലോ
പുലരിയിൽപ്പാടിയപ്പാട്ടുകാരൻ

എന്നു കാവ്യത്തിന്റെ ആരംഭം. അതിൽ ചങ്ങമ്പുഴയുടെ രചനാരീതി പ്രേതത്തെപ്പോലെ വന്നു നില്ക്കുന്നുവെന്നു പറയാൻ എനിക്ക് ആഗ്രഹം. എന്നാൽ പറയുന്നില്ല. വൈലോപ്പിള്ളി അത്രയ്ക്കു പേരുകേട്ട കവിയാണല്ലോ. ഔപചാരികമായി മഹാകവിപ്പട്ടം അദ്ദേഹത്തിനു കൊടു

വ്യക്തിവിരോധം കൊണ്ട് നമ്മുടെ നിരൂപണ സാഹിത്യം കലുഷമാണ്. ഇപ്പോഴും അങ്ങനെ തന്നെ..



തേല

ത്തിട്ടുമുണ്ടല്ലോ. (ഔപചാരികമെന്നത് മലയാള്ത്തിൽ പ്രയോഗിക്കുന്ന തെററായ അർത്ഥത്തിലല്ല ഞാൻ പ്രയോഗിക്കുന്നത്. ശ്രീരാമനെ പൂജിക്കാൻ വയ്യാത്തതുകൊണ്ട് ശ്രീരാമൻെറ പ്രതിമയെ വച്ചുപൂജിക്കുന്നത് ഔപചാരികകൃത്യം. അപ്പോൾ 'ഔപചാരികം' formal അല്ല informal ആയി വരുന്നു.) അങ്ങനെയുള്ള കവിയെ മാററൊലിക്കവിയായി വിശേഷിപ്പിക്കാൻ എനിക്കു വൈഷമ്യം. എന്തായാലും ആ കാവ്യാരംഭം നന്നായിട്ടുണ്ട്. പക്ഷേ, വൈലോപ്പിള്ളിക്കവിതയുടെ ചൊല്ക്കൊണ്ട മേന്മകളൊക്കെ ഈ കാവ്യത്തിൽ ദൃശ്യങ്ങളാണോ? സംശയമാണെനിക്ക്. നമ്മുടെ ചില കവികൾ കവിതാംഗനയെപ്പിടിച്ച് അവളുടെ നട്ടെല്ലിനു നോക്കി ഒരു ചവിട്ടു ചവിട്ടുന്നു. അതു തകർന്ന് അവൾ നെടുങ്കിടപ്പ് കിടക്കുന്നു. അരുണിമയാർന്ന കവിൾത്തടം, ചുവന്ന ചുണ്ടുകൾ, പട്ടുപോലുള്ള തലമുടി—എല്ലാമുണ്ട് അവൾക്ക്. പക്ഷേ, എഴുന്നേല്ക്കാൻ വയ്യ. വൈലോപ്പിള്ളി കാവ്യാംഗനയെപ്പിടിച്ച് മാംസം 'കാർവ്' ചെയ്ത്—മുറിച്ചുമുറിച്ചെടുത്ത്—വെറും അസ്ഥിപഞ്ജരമാക്കി നിറുത്തുകയാണ്. നിവർന്നു നില്ക്കുന്നു കാവ്യാംഗന. പക്ഷേ, ചോരയില്ല. മാംസമില്ല. മജ്ജയില്ല. എൻെറ ഈ കുത്സിതമായ അലങ്കാരമങ്ങു ഉപേക്ഷിച്ചേക്കാം. ലോലവികാരങ്ങൾക്കിടയിൽ ചിന്താപാരുഷ്യം വന്നു നിറയുകയും ആ നിറയൽകൊണ്ടു വികാരങ്ങൾ ആച്ഛാദിതങ്ങളായിപ്പോകുകയും ചെയ്യുന്ന ദുര്യോഗമാണ് വൈലോപ്പിള്ളിക്കവിതയ്ക്കു സംഭവിച്ചിരിക്കുന്നത്. ഈ ദുര്യോഗം കവിതയുടെ മററു സൗഭാഗ്യങ്ങളെ ആവരണം ചെയ്യുന്നു. വൈലോപ്പിള്ളിക്കവിത പൂനിലാവല്ല, മുന്തിരിച്ചാറല്ല. അതു രോഗം മാററുന്ന തിക്തകകഷായമാണ്.

ഈ കഷായത്തിനു മേമ്പൊടിയെന്നപോലെ എം.കെ. ഗംഗാധരൻെറ 'അന്വേഷണം' എന്ന ചെറുകഥകൂടി വായനക്കാർക്കു നല്കിയതു നന്നായി. കേവലസൗന്ദര്യത്തെ അന്വേഷിക്കുന്ന കാമുകനെയും കലാകാരനെയും കലയുടെ ചാരുതതോടെ, ആഖ്യാനത്തിൻെറ മാധുര്യത്തോടെ കഥാകാരൻ അവതരിപ്പിക്കുന്നു.

☆ ☆ ☆

പ്രിയപ്പെട്ട വായനക്കാർ ദയാപൂർവം എനിക്കു മാപ്പുതരണം. ഞാൻ പറുന്നത് അവർക്ക് ഇഷ്ടപ്പെടില്ല എന്നെനിക്ക് അറിയാം. എങ്കിലും സത്യമെന്നു എനിക്കു തോന്നുന്നതുകൊണ്ട് എഴുതുകയാണ്. വൈലോപ്പിള്ളിയെ കണ്ടു സംസാരിച്ചിട്ടുള്ളവർക്കെല്ലാം അറിയാം അദ്ദേഹം പകുതി പുരുഷനും പകുതി സ്ത്രീയുമായിരുന്നുവെന്ന്. ആ സ്ത്രീത്വം അദ്ദേഹത്തിൻെറ ചലനങ്ങളിലും അംഗവിക്ഷേപങ്ങളിലും പ്രഭാഷണങ്ങളിലും കാണാമായിരുന്നു. കവിതയിലാകട്ടെ, വൈലോപ്പിള്ളി പുരുഷൻ മാത്രമാണ്. ആ പുരുഷത്വമാണ് അദ്ദേഹത്തിൻെറ കവിതയ്ക്ക് ഒട്ടാകെ പാരുഷ്യം നല്കിയത്.

നമ്മുടെ ചില കവികൾ കവിതാംഗനയെപ്പിടിച്ച് അവളുടെ നട്ടെല്ലിനു നോക്കി ഒരു ചവിട്ടു ചവിട്ടുന്നു. അതു തകർന്ന് അവൾ നെടുങ്കിടപ്പ് കിടക്കുന്നു.

## ബബ്ബബ്ബ

ഒരു തക്കിടിമുണ്ടൻ സർക്കാർ സർവ്വീസിലായിരുന്നു. എന്നും വൈകുന്നേരം ആഗ കാരികമണ്ഡലത്തിൻെറ പരമോന്നത പദവിയിലിരിക്കുന്ന മഹാവ്യക്തിയുടെ മുൻപിൽച്ചെന്ന് അന്നന്നുള്ള കാര്യങ്ങൾ റിപോർട് ചെയ്യണം. പക്ഷേ, വാമനന് ഇംഗ്ളീഷ് വശമില്ല. 'ബട്ലർ ഇംഗ്ളീഷ്' പറയാനും അറിഞ്ഞുകൂടാ. ആകെ ചെയ്യാൻ കഴിഞ്ഞത് 'ബബ്ബബ്ബ' എന്നു പറയാൻ മാത്രം. കുറച്ചുദിവസം അദ്ദേഹം അതു സഹിച്ചു. ഒരുദിവസം കോപാകുലനായി മുഖ്യമന്ത്രിയെ വിളിച്ചു പറഞ്ഞു:– 'Send that fellow out.' പണ്ടൊരു അസിസ്ററൻറ് സെക്രട്ടറിയുടെ കൈയക്ഷരം വായിക്കാൻ വയ്യെന്നു കണ്ടപ്പോൾ ദിവാനായിരുന്ന സർ. സിപി. രാമസ്വാമിഅയ്യർ Who is this Asst. secretary who writes with a pickaxe? Kick him out എന്ന് ആജ്ഞാപിച്ചു. അദ്ദേഹം പുറത്തു പോയതുപോലെ നമ്മുടെ കഥാനായകനായ ഡ്വോർഫും പുറത്തു ചാടി. ശത്രുത അധികാരമുള്ളവനോടു കാണിക്കാൻ പററുമോ? ഉള്ള ജോലി പോകില്ലേ? അതുകൊണ്ട് അയാൾ കവിതയെ വസ്ത്രാക്ഷേപം ചെയ്തു തുടങ്ങി. വസ്ത്രാക്ഷേപം ബഹുജനം പൊറുക്കുമോ? അപമാനിച്ചവൻെറ രക്തംകൊണ്ടു തലമുടി നനഞ്ഞിട്ടേ അതു കെട്ടിവയ്ക്കുള്ളു എന്ന് കവിത ശപഥം ചെയ്തപ്പോൾ തക്കിടി നേരേ അമേരിക്കയിലേക്കു മനസ്സുകൊണ്ടു പാഞ്ഞു. മഹാനായ ഒരു നാടകകർത്താവിൻെറ ട്രൗസേഴ്സ് ഉരിയുകയായി. അദ്ദേഹം മരിച്ചിട്ടും അയാൾ വിട്ടില്ല. ശവക്കല്ലറയിൽ ആ മഹാൻ തിരിയുകയും മറിയുകയും ചെയ്യാൻ തക്കവിധത്തിൽ നിരൂപണം എന്ന കോമാളിത്തംകൊണ്ട് അദ്ദേഹത്തിൻെറ നിശ്ചേതനശരീരത്തെ ശല്യപ്പെടുത്തി. ഇപ്പോൾ കലാകൗമുദിയുടെ പത്രാധിപരെ അയാൾ കടിക്കുന്നു. തക്കിടി അയയ്ക്കുന്ന എഴുത്തുകളിൽ ഒന്നുപോലും പത്രാധിപർ വാരികയിൽ കൊടുക്കുന്നില്ല എന്നാണ് അയാൾ വിഷപ്പല്ലു കാണിച്ചുകൊണ്ട് ചീററുന്നത്. ഇതു ശരിയല്ല. കോളമിസ്ററുകളുടെ അഭിപ്രായങ്ങളെ ഖണ്ഡിച്ചുകൊണ്ട് എഴുതുന്ന കത്തുകൾ ഒരു പത്രാധിപരും പ്രസിദ്ധപ്പെടുത്താറില്ല. പക്ഷേ, കലാകൗമുദിയിൽ എൻെറ ഒരഭിപ്രായത്തെ വിമർശിച്ചുകൊണ്ട് എം.കെ. മേനോൻ എഴുതിയ കത്ത് പ്രസിദ്ധപ്പെടുത്തിയതു മാന്യവായനക്കാർ ഓർമ്മിക്കുമല്ലോ. സത്യമിതായിരുന്നിട്ടും ഇയാൾ അണലിപ്പാമ്പിനെപ്പോലെ പത്രാധിപരെ കൊത്താൻ ചാടുന്നു. സംസാരംപോലെ എഴുത്തും ബബ്ബബ്ബ എന്നായിരിക്കും. അതുകൊണ്ടാവാം പത്രാധിപർ കത്തിൻെറ സ്ഥാനം ചവററുകുട്ടയിലാണെന്നു കരുതിയത്. ആരോ പറഞ്ഞിട്ടുണ്ട് കാത് ഏതും കേൾക്കുമെന്ന്; പക്ഷേ, കാതിൻെറ സ്ഥാനത്തു മൂക്കുവന്നാൽ ആളുകൾ ഓടിപ്പൊയ്ക്കളയുമെന്ന്. ഇയാളുടെ ബബ്ബബ്ബ കേട്ടു ഞാൻ കാതും മൂക്കും പൊത്തിക്കൊണ്ട് ഓടുന്നു.

☆ ☆ ☆

ശുദ്ധമായ ഗദ്യമെഴുതുക എളുപ്പമല്ല. ഉള്ളൂർ, സാഹിത്യപഞ്ചാനനൻ, എം.ആർ. നായർ, കുട്ടിക്കൃഷ്ണമാരാർ, എ.ആർ. രാജരാജവർമ്മ ഇവരുടെ വാക്യങ്ങൾ തിരുത്തിക്കാണിക്കാം. ബർട്രൻഡ് റസ്സലിൻെറയും ജെയിംസ് ജീൻസിൻെറയും ഗദ്യം Reader over your shoulder എന്ന പുസ്തകത്തിൽ പിഴതീർത്തു കാണിച്ചിട്ടുണ്ട്

അതിനെല്ലാം യുക്തിയുണ്ടുതാനും. എന്നാൽ ''കുമാരനാശാൻ തോല്ക്കാനായി കൊല്ലം നിയോജകമണ്ഡലത്തിൽനിന്നു'' എന്നെഴുതുന്നയാൾ മലയാളമെഴുതാൻ അർഹതയുള്ളവനല്ല. ആശാൻ കാലത്ത് എഴുന്നേററു. ഒരു ഐഡിയ. സഹധർമ്മിണിയെ വിളിച്ച് അദ്ദേഹം പറയുന്നു:- 'ഭാനുമതിഅമ്മേ, എനിക്കു തിരഞ്ഞെടുപ്പിൽ ഒന്നു തോററാൽ കൊള്ളാമെന്നുണ്ട്. അത് കൊല്ലത്തുനിന്നുതന്നെ വേണം. ആരെയെങ്കിലും പറഞ്ഞയച്ച് ഒരു നാമനിർദ്ദേശപത്രിക കൊണ്ടുവരിക്കൂ.' അതു കൊണ്ടുവന്നു. കുമാരനാശാൻ കൊല്ലത്തു സ്ഥാനാർത്ഥിയായി നിന്നു. സ്വന്തം ആഗ്രഹംപോലെ തോല്ക്കുകയും ചെയ്തു— ഇവയാണല്ലോ ആ വാക്യത്തിൽനിന്നു നമുക്കു കിട്ടുന്ന വിവരങ്ങൾ. ലജ്ജാവഹം എന്നല്ലാതെ എന്തു പറയാൻ!

ശുദ്ധമായ ഗദ്യമെഴുതുക എളുപ്പമല്ല.

## സനാതനയായ താഴ്‌വര

(39ാം പേജിൽനിന്നും തുടർച്ച)

ഭാഗമാണ്. സുശ്രുതൻെറയും ചരകൻെറയും സംഹിതകളിൽ പ്രകീർത്തിക്കപ്പെടുന്ന മഹൗഷധികളുടെ ഈ സമൃദ്ധിയിൽ നിങ്ങളനുഭവിക്കുന്നത് സൂക്ഷ്മമായൊരു ജീവനധാരയാണ്. ദാഹവും വിശപ്പും നിരായാസം പരിഹരിക്കുന്ന എത്രയെത്ര ചെടികൾ അവിടെയില്ല? ഈ താഴ്‌വരയിൽ, രഹസ്യമയിയായ മഞ്ഞുപുലിയുടെ കാല്പാടുകൾ കാണാറുണ്ടത്രെ. നീണ്ടു രോമശമായ വാൽകൊണ്ട് സ്വന്തം കാല്പാടുകൾ മാച്ചുപോവുന്ന മഞ്ഞുപുലിയെ നേരിട്ടു കണ്ടവർ, പക്ഷേ, ഇല്ലെന്നു തോന്നുന്നു. മഞ്ഞുപുലിയെ തപഃസമാനമായ ശ്രദ്ധയോടെ തിരഞ്ഞുചെന്ന പീററർമാത്തിസൺ കയറിയത് 20,000 അടിവരെയാണല്ലോ. നീലച്ചെമ്മരിയാടുകളെ കൊന്നുതിന്നു പുലരുന്ന മഞ്ഞുപുലി, പെട്ടെന്നുതന്നെ നിഗൂഢതയിലേക്കു മറയുകയാണു പതിവ്. താഴ്‌വരയിലെ രാത്രികളിൽ, കൂടാരങ്ങളിൽനിന്ന് അകലെയല്ലാതെ കാണാവുന്ന രണ്ടു പ്രകാശഗോളങ്ങൾ ഒരുപക്ഷേ, മഞ്ഞുപുലിയുടേതാവാം. അതിനെ പിന്തുടർന്ന് ചെല്ലുമ്പോഴേക്കും മരീചികപോൽ അത് ഉയരങ്ങളിലേക്ക് അകന്നിരിക്കും. ഗ്ലേഷിയറുകളിൽനിന്നുമുള്ള വ്യോമദുന്ദുഭി മുഴങ്ങുന്നതിനിടയ്ക്ക്, പൊതുവെ ആക്രമണകാരികളല്ലാത്ത അവ ദൂരങ്ങളിലേക്കു പാഞ്ഞിരിക്കും.

താഴ്‌വരയിൽ മഴ ചാറിത്തുടങ്ങുന്നു. പ്രാതഃകാലങ്ങളിൽ ചുവന്ന ധനുസ്സായി തോന്നിക്കുന്നു. ശൈലാഗ്രം ഇപ്പോൾ കാണാൻ വയ്യ. പെട്ടെന്ന് പെയ്തുതീരുന്ന മഴയാണെങ്കിൽ, പിന്നീട് നിങ്ങൾക്ക് മഴവില്ലുകളുടെ വർണ്ണം കാണാം. മഴച്ചാറലിൽ പൂവുമായി സാദൃശ്യമുള്ള ഒരു ചിത്രശലഭം പാറിക്കളിക്കുന്നു. Snow Apollo Parassius എന്നു നാമകരണം ചെയ്യപ്പെട്ട ഈ ശലഭത്തിനു സുഗന്ധമുണ്ടോ എന്നുകൂടി സംശയിച്ചുപോവും. താഴ്‌വരയിലെ ഗന്ധങ്ങൾക്ക് സവിശേഷതയേറെയാണ്. ആദ്യമാദ്യം നാം ഒന്നും അറിഞ്ഞെന്നു വരില്ല. പിന്നീട്, അവ തരംഗങ്ങളായി നമ്മെ ചൂഴുന്നു. തൈലത്തിൻെറയോ ലേഹ്യത്തിൻെറയോ ഒക്കെ മണങ്ങൾ; വേരുകളുടെയും പരാഗത്തിൻെറയും ഒക്കെ മണങ്ങൾ. സമതലങ്ങളിലെ ശിവക്ഷേത്രങ്ങളിൽ നാം നുകരാറുള്ള അറളികളുടെ സൗമ്യഗന്ധമല്ല അത്. താഴ്‌വരയുടെ പ്രഭാവം ഒരു സ്വപ്നശിഖപോലെ മനസ്സിനെ ആകർഷിച്ചു കൊണ്ടുചെല്ലുകയാണ്, കരടുകളൊന്നുമില്ലാത്ത അത്യുന്നതങ്ങളിലേക്ക്. താഴ്‌വരയുടെ സ്വഭാവം മാറുന്നില്ലെന്ന് നിങ്ങൾ പെട്ടെന്നു ശ്രദ്ധിക്കുന്നു. അങ്ങനെ ലക്ഷ്മൺ പാസ്‌വരേക്കും 18,000 അടി ഉയരത്തിൽ നിങ്ങൾക്കു ചെല്ലാം, ശേഷിയുണ്ടെങ്കിൽ. അവിടുന്നങ്ങോട്ട് നിലയ്ക്കാത്ത ശ്വേതപത്മങ്ങളാവും. നിത്യഹരിതയായ താഴ്‌വരയുടെ ഒരു പൊടിപ്പായി മാറിയേക്കാം, നിങ്ങൾ. അത്തരമൊരു ജീവസമർപ്പണത്തിന് സന്നദ്ധരല്ലാത്തവർ, ഞങ്ങൾ, ഈ ജീവിതത്തിൻെറ ആവർത്തനങ്ങളിലേക്ക്, സാധാരണ ഹർഷങ്ങളിലേക്ക്, വിഷാദങ്ങളിലേക്കും തിരികെ വരുന്നു. 'ഇന്നു രാത്രി ഞാൻ വീണ്ടും പുറപ്പെടുകയാണ്, നീണ്ട ഒരു യാത്രയ്ക്ക്. മലനിരകളിൽ സാന്ദ്രമായ മഞ്ഞുണ്ടാവും. എൻെറ വഴികൾ കാണെക്കാണെ ഇല്ലാതായി വരും. മൂലകങ്ങളിലേക്കുള്ള മടക്കയാത്ര അങ്ങനെയായിരിക്കണമല്ലോ'—എന്നെഴുതി വിസ്മൃതിയിലേക്കു നടന്നകലാൻ മാത്രം പൂർണ്ണജീവിതം നാം നയിച്ചില്ലല്ലോ!

## ഭാഷാശുദ്ധിയുടെ പ്രശ്നങ്ങൾ

(43ാം പേജിൽനിന്നും തുടർച്ച)

യാണെങ്കിൽ കഴിഞ്ഞ ഏതാനും കൊല്ലത്തെ സർവകലാശാലാ പരീക്ഷകളുടെ ചോദ്യക്കടലാസ്സുകൾ മാത്രം വച്ചുകൊണ്ട് 'തെററില്ലാത്ത മലയാള'ത്തിൻെറ പല വാല്യങ്ങൾ തയ്യാറാക്കാമെന്നു തോന്നുന്നു.

പന്മന പറയുന്നതുപോലെ, തെറോ ശരിയോ എന്ന ചിന്ത ജീവിതത്തിൻെറ മററെല്ലാ മണ്ഡലങ്ങളിലുമെന്നപോലെ ഭാഷയുടെ മണ്ഡലത്തിലും തീരെ ചെറിയൊരു ജനവിഭാഗത്തെ മാത്രമേ അലട്ടാറുള്ളൂ. അവർക്കാണെങ്കിൽ തെററു പ്രയോഗിക്കരുതെന്ന ആഗ്രഹമുണ്ടെങ്കിലും, പലപ്പോഴും തെറേത്, ശരിയേത് എന്നു നിശ്ചയം കാണുകയില്ല. അതു പറഞ്ഞുകൊടുത്താൽ, അതിൻെറ യുക്തികൾ ബോധ്യപ്പെടുത്തിക്കൊടുത്താൽ, അവർ പിന്നെ കഴിവുള്ളിടത്തോളം തെററുകൾ ആവർത്തിക്കാതെ നോക്കും. സദുദ്ദേശ്യപ്രേരിതരായ അത്തരക്കാർക്കാണ് പന്മനയുടെ ഈ പുസ്തകംകൊണ്ട് ഏററവും പ്രയോജനം. സാധാരണ വ്യവഹാരത്തിലുണ്ടാകാറുള്ള മിക്കവാറും എല്ലാ തെററുകളും ഈ പുസ്തകത്തിൻെറ പതിനെട്ട് അധ്യായങ്ങളിലായി പന്മന ചർച്ച ചെയ്യുന്നുണ്ട്. ഉച്ചാരണവൈകല്യങ്ങളിൽ നിന്നാണ് തുടക്കം. ഉച്ചാരണത്തിലുണ്ടാകുന്ന വീഴ്ചകൾ എഴുത്തിനേയും ബാധിക്കും. അർത്ഥമറിയാതുള്ള പ്രയോഗങ്ങളാണ് മറെറാരിനം. സന്ധിദോഷങ്ങളാണ് ഇനിയൊന്ന്. ലിപിവിന്യാസത്തിൽ പററുന്ന പ്രമാദങ്ങൾ പരിഗണിക്കുന്നിടത്ത് മലയാള വ്യാകരണത്തിലെ കീറാമുട്ടികളിലൊന്നായ സംവൃതോകാരത്തെപ്പററി സാമാന്യം വിശദമായ ചർച്ച തന്നെയുണ്ട്. പല വിധത്തിലുള്ള കാരണങ്ങൾ നിമിത്തം ഭാഷയിൽ അടിഞ്ഞുകൂടിയിട്ടുള്ള തെററായ രൂപങ്ങളും തെററായ പ്രയോഗങ്ങളും സംസ്കൃത പ്രയോഗങ്ങൾ കൈകാര്യം ചെയ്യുമ്പോൾ പററുന്ന പിഴകളും, അടുത്ത കാലത്ത് പ്രചാരത്തിലായിട്ടുള്ള വോട്ടഭ്യർത്ഥനാരീതിയിൽ (''നിങ്ങളുടെ വിലയേറിയ സമ്മതിദാനാവകാശം രേഖപ്പെടുത്തണമെന്ന് വിനീതമായഭ്യർത്ഥിക്കുകയാാണപേക്ഷിക്കുകയാാാണ്.'') കാണുന്ന മട്ടിലുള്ള രസകരങ്ങളായ പുനരുക്തി ദോഷങ്ങളും പല അധ്യായങ്ങളിലായി വിവരിക്കപ്പെടുന്നു. വാക്യദോഷങ്ങളും ശൈലീഭംഗങ്ങളും ചിഹ്നത്തിൽ വരുന്ന വീഴ്ചകളും ഒടുവിലത്തെ അധ്യായങ്ങളിൽ ചർച്ചാവിഷയമാകുന്നു. ഓരോ അധ്യായവും ഉദാഹരണനിബിഡമാണ്. അതുകൊണ്ട് പ്രതിപാദനത്തിന് തെളിച്ചമുണ്ടാകുന്നു; വായിച്ചതൊന്നും മനസ്സിൽ തങ്ങാതെ പോകുന്നതുമില്ല.

ഇത് പന്മനയുടെ ഈ രംഗത്തുള്ള ആദ്യത്തെ ഉദ്യമമല്ല. ഏതാനും വർഷംമുൻപ് പ്രധാനമായും കുട്ടികളെ ഉദ്ദേശിച്ച് അദ്ദേഹം ഒരു പുസ്തകം പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്—'തെററും ശരിയും.' അതിൻെറ തുടർച്ചയും പൂരണവുമാണ് മുതിർന്നവരെക്കൂടി മുന്നിൽക്കണ്ടുകൊണ്ടുള്ള ഈ പ്രസിദ്ധീകരണം. സാഹിത്യപഞ്ചാനനൻ പി.കെ.നാരായണപിള്ളയുടെ 'പ്രയോഗ ദീപിക', കുട്ടിക്കൃഷ്ണമാരാരുടെ 'മലയാളശൈലി', സി.വി.വാസുദേവഭട്ടതിരിയുടെ 'നല്ല മലയാളം' എന്നിങ്ങനെയുള്ള പുസ്തകങ്ങൾ തുടങ്ങിവച്ച പ്രവർത്തനങ്ങളെ ഈ കൃതി വളരെദൂരം മുൻപോട്ടു കൊണ്ടുപോകുന്നു. 'തെററില്ലാത്ത മലയാള'ത്തിന് ഇപ്പറഞ്ഞ കൃതികളിൽ നിന്നുള്ള പ്രകടമായ വ്യത്യാസം അതിൻെറ ലാളിത്യമാണ്. വായനക്കാരൻെറ ചുമലുകളിൽ വ്യാകരണ നിയമങ്ങളുടെ ഭാരം പിടിച്ചുവയ്ക്കുന്ന രീതി പന്മന പിൻതുടരുന്നില്ല. അവശ്യം വേണ്ട സാങ്കേതിക സംജ്ഞകൾ അവശ്യംവേണ്ട സന്ദർഭങ്ങളിൽ മാത്രമായി ഒതുക്കി നിറുത്താൻ അദ്ദേഹം ശ്രദ്ധിക്കുന്നു. പാണ്ഡിത്യത്തിൻെറ കിന്നരത്തലപ്പാവണിയാത്ത, അതേസമയം പാണ്ഡിത്യഭാസുരമായ പുസ്തകമാണിത്. ഒട്ടും ക്ലിഷ്ടത അനുഭവിക്കാതെ വായിച്ചുതീർക്കാവുന്ന ഈ പുസ്തകം തെററില്ലാത്ത മലയാളം കൈകാര്യം ചെയ്യാനാഗ്രഹമുള്ള ആർക്കും—പത്രപ്രവർത്തകനും, അധ്യാപകനും, വിദ്യാർത്ഥിക്കും, സാധാരണ വായനക്കാരനുമെല്ലാം—വിശ്വസിക്കാൻ കൊള്ളാവുന്ന ഒരു വഴികാട്ടിയാണ്.